# പതിനാലാം കേരള നിയമസഭ

## പത്താം സമ്മേളനം

നക്ഷത്ര ചിഹ്നമിടാത്ത ചോദ്യം നം. **3053** **13.03.2018-ൽ** മറുപടിക്ക്

## <u>ചേന്നമത്ത് ശ്രീ മഹാദേവ ക്ഷേത്ര ലിഖിതത്തിന്റെ സംരക്ഷണം</u>

<u>**ചോദ്യം**</u>

ശ്രീ. ജി.എസ്.ജയലാൽ

<u>**ഉത്തരം**</u>

ശ്രീ. രാമചന്ദ്രൻ കടന്നപ്പള്ളി
ബഹു.തുറമുഖവും മ്യൂസിയവും
പുരാവസ്തു പുരാരേഖയും വകുപ്പ് മന്ത്രി

| | | | |
|---|---|---|---|
| (എ) | ചാത്തന്നൂർ ഗ്രാമപഞ്ചായത്തിലെ മാമ്പള്ളിക്കുന്നം എന്ന സ്ഥലത്തുള്ള ചേന്നമത്ത് ശ്രീ മഹാദേവ ക്ഷേത്ര ലിഖിതം (മാമ്പള്ളി ശാസനം) സംസ്ഥാന പുരാവസ്തു സംരക്ഷണ വകുപ്പിന്റെ സംരക്ഷണത്തിൽ ഉൾപ്പെട്ടിട്ടുള്ള ലിഖിതമാണോ എന്നും ആണെങ്കിൽ പ്രസ്തുത ക്ഷേത്ര ലിഖിതത്തിന്റെ സംരക്ഷണത്തിന് പുരാവസ്തു വകുപ്പ് എന്തെല്ലാം നടപടികൾ സ്വീകരിച്ചിട്ടുണ്ടെന്നും വ്യക്തമാക്കാമോ ; | (എ) & (ബി) | ചാത്തന്നൂർ ഗ്രാമപഞ്ചായത്തിലെ മാമ്പള്ളിക്കുന്നം എന്ന സ്ഥലത്തുള്ള ചേന്നമത്ത് ശ്രീ മഹാദേവ ക്ഷേത്രം പുരാവസ്തുവകുപ്പിന്റെ സംരക്ഷിത സ്മാരകമാണ്. പ്രസ്തുത ക്ഷേത്ര ശ്രീ കോവിലത്തിന്റെ അധിഷ്ഠാനത്തിലുള്ള മാമ്പള്ളി ശാസനം ഉൾക്കൊള്ളുന്ന ഭാഗങ്ങളിൽ രാസ സംരക്ഷണം, ഘടനാ സംരക്ഷണം എന്നിവ നടത്തിയിട്ടുണ്ട്. സംരക്ഷിത സ്മാരകമാകയാൽ പ്രസ്തുത ക്ഷേത്രത്തിനോടനുബന്ധിച്ചുള്ള പുതിയ നിർമ്മാണ പ്രവർത്തനങ്ങൾക്ക് വകുപ്പിന്റെ അനുമതി ആവശ്യമാണ്. |
| (ബി) | ഈ ക്ഷേത്രത്തിന്റെ ശ്രീകോവിലും ക്ഷേത്ര സങ്കേതവും പുരാവസ്തു വകുപ്പിന്റെ സംരക്ഷണയിലാണോ എന്നും ആണെങ്കിൽ പുതിയ നിർമ്മാണ പ്രവർത്തനങ്ങൾക്ക് പുരാവസ്തുവകുപ്പിന്റെ അനുമതി ആവശ്യമുണ്ടോ എന്നും വിശദമാക്കാമോ ? | | |

(ഒപ്പ്)

**സെക്ഷൻ ഓഫീസർ**